# കാശ്മീർ പ്രക്ഷോഭവും യുദ്ധസന്നാഹങ്ങളും

സി.ആർ.സി, സി.പി.ഐ.(എം.എൽ.)
കേരള സംസ്ഥാന കമ്മിററി
പ്രസിദ്ധീകരണം

# കാശ്മീർ പ്രക്ഷോഭവും
# യുദ്ധസന്നാഹങ്ങളും

വി. പി. സിംഗ് മന്ത്രിസഭയിൽ ആഭ്യന്തരമന്ത്രിയായി നിയമിതനായ കാശ്മീരുകാരനായ മഫ്തി മുഹമ്മദ് സെയ്ദിന്റെ മകൾ റൂബിയായെ തട്ടികൊണ്ടുപോയ സംഭവത്തോടെയാണ് കാശ്മീർ പ്രശ്നം ഗൗരവമുള്ള ഒരു രാഷ്ട്രീയ പ്രശ്നമായി ഇന്ത്യൻ രാഷ്ട്രീയ വേദിയിൽ ഉയർന്നുവന്നത്. അതിനു മുമ്പ് തീവ്രവാദികളുടെ പ്രവർത്തനങ്ങളെക്കുറിച്ചുള്ള റിപ്പോർട്ടുകളുണ്ടായിരുന്നെങ്കിലും, അവസ്ഥയുടെ ഗൗരവം വ്യക്തമായിരുന്നില്ല. റൂബിയായെ മോചിപ്പിക്കുന്നതിന് പകരമായി വിട്ടയച്ച ജെ. കെ. എൽ. എഫ്. പ്രവർത്തകർക്ക് ലഭിച്ച അഭൂതപൂർവ്വമായ ജനകീയ പിന്തുണയോടെയാണ്, അവിടത്തെ പ്രക്ഷോഭത്തിന് പുതിയൊരു മാനം ലഭിച്ചത്. അവിടന്നിങ്ങോട്ട് ഒരു ബഹുജനമുന്നേററം തന്നെയാണ് പ്രകടമായത്. സ്വാതന്ത്ര്യത്തിൽ കുറഞ്ഞ ഒന്നുകൊണ്ടും തങ്ങൾ തൃപ്തിപ്പെടില്ലെന്ന് ഖണ്ഡിതമായി പ്രഖ്യാപിച്ചുകൊണ്ട് പതിനായിരങ്ങൾ പങ്കെടുക്കുന്ന പ്രകടനങ്ങളും റാലികളും തനിയെ ഉയർന്നുവരാൻ തുടങ്ങി. കാശ്മീരി ജനതയുടെ വിട്ടുവീഴ്ചയില്ലാത്ത ഈ നിലപാട് വി. പി. സിംഗ് ഗവണ്മെൻറിന്റെ ദേശീയ പ്രക്ഷോഭങ്ങളോടുള്ള ഉദാരനയത്തിന്റെ പൊള്ളത്തരം തുറന്നുകാട്ടാൻ സഹായകമായി. അങ്ങേഅററം ജനകീയമായി വളർന്നുവന്ന ഈ ബഹുജന പ്രക്ഷോഭത്തെ, സൈന്യത്തെ ഉപയോഗിച്ച് അടിച്ചമർത്താമെന്നാണ് പുതിയ ഗവണ്മെൻറിന്റെ വ്യാമോഹം. അത് ഫലത്തിൽ കാശ്മീരി ജനതയെ കടുത്ത ഇന്ത്യാവിരുദ്ധരാക്കി മാററികൊണ്ടിരിക്കുകയുമാണ്. ബി. ജെ. പി. യുടെ സമ്മർദ്ദത്തിന് വഴങ്ങി, ഒരു പ്രഖ്യാപിത ഹിന്ദുവർഗ്ഗീയ വാദിയായ ജഗ്മോഹനെ ജമ്മുകാശ്മീർ ഗവർണ്ണറായി നിയമിച്ചതോടെ ഈ നയം അതിന്റെ പാരമ്യത്തിലെത്തി.

1981-ൽ ഒരു ഇന്ത്യൻ വിമാനം തട്ടികൊണ്ടുപോയ കേസിൽ പ്രതിയായി ജമ്മുകാശ്മീർ വിമോചന മുന്നണി (JKLF) എന്ന സംഘടനയുടെ നേതാവ് മക്ബൂൽഭട്ട് അറസ്റ്റു ചെയ്യപ്പെടുകയും ഒരു വിചാരണ പ്രഹസനത്തിനുശേഷം ഇന്ത്യയിൽവെച്ച് തൂക്കിലേററപ്പെടുകയും ചെയ്തു. മക്ബൂൽഭട്ടിന്റെ രക്തസാക്ഷിത്വം കാശ്മീർ ജനതയുടെ സ്വാതന്ത്ര്യദാഹത്തെ ത്വരിപ്പിച്ചു. ജെ. കെ. എൽ. എഫും അതിനുള്ള ജനകീയ പിന്തുണയും അതിവേഗം വളരാൻ തുടങ്ങി. ഈ വളർച്ചയുടെ പ്രതിഫലനമാണ് ഇപ്പോൾ കണ്ടത്. കാശ്മീർ പ്രക്ഷോഭത്തിൽ ഏററവും പ്രമുഖ പങ്കുവഹിക്കുന്നതും വ്യാപകമായ ജനകീയ പിന്തുണയുള്ളതുമായ വിമോചന മുന്നണി, പാക് അധീനതയിലുള്ള ആസാദ് കാശ്മീർ ഉൾപ്പെടെ ഒരു സ്വതന്ത്ര കാശ്മീർ രൂപീകരിക്കാനാണ് നിലകൊള്ളുന്നത്. ദേശീയവും ജനാധിപത്യപരവുമായ ഒരു പരിപാടിയാണ് അവർക്കുള്ളത്. അവർക്ക് പാക്കിസ്ഥാനിൽ ചേരാൻ അനു

കൂലമല്ലെന്ന് പ്രഖ്യാപിക്കപ്പെട്ടിട്ടുണ്ട്. എന്നാൽ, കാശ്മീർ
പ്രക്ഷോഭം തികച്ചും പാക്കിസ്ഥാൻ കുത്തിപ്പൊക്കുന്നതാണെന്നും
ഒരു മുസ്ലീം പ്രശ്നമാണെന്നും വരുത്തിതീർക്കാനാണ് സർക്കാരും ഭര
ണവർഗ്ഗ പാർട്ടികളും കിണഞ്ഞുശ്രമിക്കുന്നത്. ബി. ജെ. പി.
യെപ്പോലുള്ള ഹിന്ദുവർഗ്ഗീയ ശക്തികൾ കാശ്മീർ സമരത്തെ
ഒരു മുസ്ലീം വിരുദ്ധ ഹിന്ദുവർഗ്ഗീയക്കാററ് അഴിച്ചുവിടാനാണ് ഉപ
യോഗിച്ചുകൊണ്ടിരിക്കുന്നത്. കാശ്മീരിന്റെ മറവിൽ ജനങ്ങ
ളുടെമേൽ ഒരു യുദ്ധം അടിച്ചേല്പിക്കാനാണ് ഇന്ത്യയിലെയും
പാക്കിസ്ഥാനിലെയും ഭരണാധികാരികൾ ശ്രമിച്ചുകൊണ്ടിരിക്കു
ന്നത്.

ഇത്തരമൊരു ഗൂഢാലോചനയുടെ തനിനിറം ജനങ്ങളുടെ
മുന്നിൽ തുറന്നുകാട്ടുകയും ഈ കൃത്രിമമായ യുദ്ധസന്നാഹത്തെ പരാ
ജയപ്പെടുത്തുകയും ചെയ്യേണ്ടത് എല്ലാ പുരോഗമന ജനാധിപത്യ
ശക്തികളുടെയും കടമയാണ്. ഇത്തരമൊരു ലക്ഷ്യത്തോടെ,
കാശ്മീർ പ്രക്ഷോഭത്തിന്റെ ചരിത്ര പശ്ചാത്തലവും രാഷ്ട്രീയ ദിശ
യും വ്യക്തമാക്കാനാണ് ഈ ലഘുലേഖയിൽ ശ്രമിക്കുന്നത്.

## പശ്ചാത്തലം

ജമ്മു, കാശ്മീർ, ലഡാക്ക് എന്നീ മൂന്ന് ഭൂവിഭാഗങ്ങൾ ചേർ
ന്നതാണ് ജമ്മു-കാശ്മീർ സംസ്ഥാനം. സമതലഭൂമിയായ ജമ്മു,
പഞ്ചാബ്, ഹിമാചൽ സംസ്ഥാനങ്ങളോടു ചേർന്നു കിടക്കുന്നു.
ഇവിടെ മിതശീതോഷ്ണാവസ്ഥയാണ്. പ്രവിശ്യയാകെയെടുത്താ
ൽ ഭൂരിപക്ഷം മുസ്ലീങ്ങളാണ്. ജമ്മുജില്ല ഹിന്ദു ഭൂരിപക്ഷ പ്രദേ
ശമാണെങ്കിലും ജമ്മുവിലെ ജനങ്ങളുടെ ഭാഷ ഡോഗ്രിയാണ്.
സമുദ്ര നിരപ്പിൽനിന്ന് 5300 അടി ഉയരെ സ്ഥിതിചെയ്യുന്ന പീഠ
ഭൂമിയാണ് ലഡാക്ക്. സംസ്ഥാനത്തിന്റെ വടക്കു-കിഴക്കൻ പ്ര
ദേശമായ ഇവിടം സദാ മഞ്ഞുമൂടിക്കിടക്കുന്നു. ജനവാസം കുറവാ
ണ്. ജനങ്ങൾ ഭൂരിഭാഗവും ബുദ്ധമതാനുയായികളാണ്. മുസ്ലീ
ങ്ങളും ഉണ്ട്. ഭാഷ ലഡാക്കി. ജമ്മുവിനും ലഡാക്കിനുമിടയി
ലാണ് കാശ്മീർതാഴ്‌വര. ജമ്മുവിലേതുപോലെ ഉഷ്ണമോ ലഡാ
ക്കിലെ അതിശൈത്യമോ താഴ്‌വരയിൽ അനുഭവപ്പെടുന്നില്ല.
പീർ പഞ്ചാൽ നിരകൾ കാശ്മീരിനെ വേർതിരിച്ചുനിർത്തുന്നു.
അതുകൊണ്ട് ജമ്മുവിനു് ഇന്ത്യാ ഉപഭൂഖണ്ഡത്തോടുള്ള ഭൂമിശാ
സ്ത്രപരമായ തുടർച്ച കാശ്മീരിനില്ല. അതുപോലെ, വടക്ക്-കിഴക്കു
ഹിമാലയവും കാശ്മീരിന് അതിർത്തിയാവുന്നു. അങ്ങിനെ
ചൈന, ടിബററ് എന്നീ പ്രദേശങ്ങളിൽനിന്ന് കാശ്മീർ വേർ
തിരിക്കപ്പെട്ടിരിക്കുന്നു. തങ്ങളുടെ സവിശേഷമായ സംസ്കാരവും
ഭാഷയും സമ്പദ്‌വ്യവസ്ഥയും രൂപപ്പെടുത്തുന്നതിലും നിലനിർത്തു
ന്നതിലും ഭൂമിശാസ്ത്രപരമായ സ്വാതന്ത്ര്യാവസ്ഥ കാശ്മീർ ജനത
യെ സഹായിച്ചിട്ടുണ്ട്. കാശ്മീരിലെ ജനങ്ങൾ കുറച്ചെങ്കിലും
വിധേയമായിട്ടുള്ളതു് വടക്കു-പടിഞ്ഞാറൻ ഏഷ്യ രാജ്യങ്ങളുടെ
സ്വാധീനത്തിനാണ്. ജനങ്ങൾ ഭൂരിപക്ഷവും മുസ്ലീങ്ങളാണ്.
എന്നാൽ പാക്കിസ്ഥാനിലെ മുസ്ലീങ്ങളിൽനിന്ന് ഭിന്നമാണ് കാ

ശ്മീർ മുസ്ലീങ്ങൾ, ഇസ്ലാം മതത്തിലെ സവിശേഷ തത്വചിന്താധാരയായ സൂഫിസത്തോട് ആഭിമുഖ്യമുള്ളവരാണ് കാശ്മീർ മുസ്‌ലീങ്ങൾ. പാക്കിസ്ഥാനികൾ വഹാബികളാണ്. ശേഷമുള്ളവർ പണ്ഡിറ്റുകൾ എന്നറിയപ്പെടുന്ന കാശ്മീരി ബ്രാഹ്മണരും. രണ്ടു കൂട്ടരും ഒരേ ഭാഷ-കാശ്മിരി സംസാരിക്കുന്നു. ഒരേസംസ്കാരം പങ്കുവെയ്ക്കുന്നു. അനന്ത്നാഗ്, ബാരാമുള്ള, ശ്രീനഗർ, പുൽവാമാ, ഷോപിയാൻ, സോംപ്പാർ എന്നീ ആറു ജില്ലകളാണ് കാശ്മീർത്താഴ്‌വരയിലുള്ളത്.

മഞ്ഞുമൂടികിടക്കുന്ന ലഡാക്ക് ഒഴിച്ചുനിത്തിയാലുള്ള ഭൂമിയുടെ 50 ശതമാനവും വനപ്രദേശമാണ്. അതുകൊണ്ട്, സംസ്ഥാനത്തിലെ മൊത്തം ജനസംഖ്യ വളരെ ഉയർന്നതല്ലെങ്കിലും ചില പ്രദേശങ്ങളിൽ ഉയർന്ന ജനസാന്ദ്രതയുണ്ട്. ജനങ്ങളും കാർഷിക പ്രവത്തനവും കേന്ദ്രീകരിച്ചിരിക്കുന്നത് കാശ്മീർത്താഴ്‌വാരയിലും ജമ്മുവിലുമാണ്. സംസ്ഥാനത്തിന്റെ ആകെ ഭൂവിസ്തൃതിയുടെ 13 ശതമാനം മാത്രം വരുന്ന കാശ്മീർത്താഴ്‌വരയിലും ജമ്മുജില്ലയിലുമായി ജനങ്ങളിൽ 65 ശതമാനവും പാക്കുന്നു.

ജമ്മുവിലെ പ്രധാന വിള ഗോതമ്പാണ്. കാശ്മീരിലേത് നെല്ലും. പഴവർഗ്ഗകൃഷി, ഷാൾ, പരവതാനി എന്നിവയുടെ നിർമ്മാണം തുടങ്ങിയ ഉൽപ്പാദന പ്രവർത്തനങ്ങളും കാശ്മീർത്താഴ്‌വരയുടെ മാത്രം പ്രത്യേകതയാണ്. കൂടാതെ ടൂറിസത്തിന് കാശ്മീർത്താഴ്‌വരയുടെ സമ്പദ്‌വ്യവസ്ഥയിൽ നിണ്ണായക സ്ഥാനമുണ്ട്.

മാറിവന്ന മേൽക്കോയ്മകൾക്കു കീഴിലും സ്വന്തം സംസ്കാരിത്തനിമ കാത്തു സൂക്ഷിക്കാൻ കാശ്മീരി ജനതക്ക് കഴിഞ്ഞിട്ടുണ്ട്. ബ്രിട്ടീഷ് പരമാധിപത്യം സ്ഥാപിതമാവുന്നതിനു മുമ്പ് മുഗൾ സാമ്രാജ്യത്തിന്റേയും പിന്നീട് രാജാരൺജിത്‌സിംഗിന്റെ സിക്ക് സാമ്രാജ്യത്തിന്റേയും ഭാഗമായിരുന്നു കാശ്മീർതാഴ്‌വരം. ഹിമാലയൻ മലംപ്രദേശങ്ങളെ സിക്ക് മേൽക്കോയ്മ അംഗീകരിക്കുന്ന ഡോഗ്രാ നാട്ടുവാഴികളെ ഏൽപ്പിക്കയും, രാജസ്ഥാനം അനുവദിച്ച് അവരെ വിശ്വസ്തരായി കൂടെ നിർത്തുകയും ചെയ്യുകയെന്നതായിരുന്നു രൺജിത്‌സിംഗിന്റെ ഭരണരീതി. മറിച്ച് ഡോഗ്രാ നാടുവാഴികളെ പാട്ടിലാക്കി സിക്ക് ശക്തിക്കെതിരെ തിരിച്ചുവിടുകയെന്നതായിരുന്നു ബ്രിട്ടീഷ് രാഷ്ട്രതന്ത്രം. 1845-46 ലെ ഒന്നാം ബ്രിട്ടീഷ്-സിക്ക് യുദ്ധത്തോടെ ജമ്മു-കാശ്മീർ പ്രദേശത്തിന്റെ വലിയൊരു ഭാഗം ബ്രിട്ടീഷ് കൈകളിലായി. ബ്രിട്ടീഷുകാർ അതിന്റെ ഭരണം തങ്ങളുടെ മേൽക്കോയ്മ അംഗീകരിക്കുന്ന ഡോഗ്രാ നാടുവാഴിയായ ഗുലാബ്‌സിങ്ങിനെ ഏല്പിക്കുകയുമാണുണ്ടായത്. ഒപ്പം ബ്രിട്ടീഷ് സൈനിക പിൻബലത്തോടെ കുറച്ച പ്രദേശങ്ങൾ ഗുലാബ്‌സിങ്ങ് കൂട്ടിച്ചേർക്കയും ചെയ്തു.

ഡോഗ്രാ രാജാക്കന്മാരുടെ ഭരണം സാംസ്കാരികമായി
വിഭിന്നരായ താഴ്വരയിലെ ജനങ്ങളെ സംബന്ധിച്ചിടത്തോളം
വൈദേശികഭരണം തന്നെയായിരുന്നു. ഡോഗ്രാ രാജാക്കന്മാർ
ഹിന്ദുരാജ്പുട്ട് വംശജരാണ്. അവർ രൂപം കൊടുത്തത് ഹിന്ദു
ഉദ്യോഗസ്ഥന്മാർക്ക് മേധാവിത്വമുള്ള ഭരണ സംവിധാനത്തിനാ
യിരുന്നു. ഇത് താഴ്വരയിലെ ജനങ്ങളെ ഡോഗ്രാ ഭരണാധികാരി
കളിൽനിന്ന് കൂടുതൽ അകററാൻ കാരണമായി സർക്കാർ ഉദ്യോ
ഗങ്ങളിൽ തങ്ങൾക്ക് അർഹമായ പങ്ക് ലഭിക്കണമെന്ന ആവശ്യം
കാശ്മീരിലെ ജനങ്ങളിൽ നിന്നുയർന്നു. ഭൂപ്രഭു കുടുംബ പശ്ചാ
ത്തലമുള്ള വിദ്യാസമ്പന്നരായ മുസ്ലീങ്ങളായിരുന്നു സ്വാഭാവി
കമായും ഈ ആവശ്യത്തിന്റെ പ്രധാന വക്താക്കൾ. ഉദ്യോഗ
നിയമനങ്ങളിൽ അർഹമായ പ്രാതിനിധ്യത്തിനായി ആവശ്യ
പ്പെട്ടുകൊണ്ട് 1908ൽ കാശ്മീരി മുസ്ലീങ്ങൾ വൈസ്രോയിക്ക്
ഹർജി സമർപ്പിക്കുകയുണ്ടായി. 1911ൽ കാശ്മീരി മുസ്ലീം
കോൺഫ്രൻസ് രൂപീകരിക്കപ്പെട്ടതോടെ സംഘടനപരമായ നേ
തൃത്വത്തിന്റെ കുറവ് പരിഹരിക്കപ്പെട്ടു. കാശ്മീരി മുസ്ലീ
ങ്ങൾക്ക് കൂടുതൽ വിദ്യാഭ്യാസ സൗകര്യങ്ങൾ ഏർപ്പെടുത്തണ
മെന്ന് ആവശ്യപ്പെട്ടുകൊണ്ട് 1013ലും 1924ലും കോൺഫ്രൻ
സ് പ്രതിനിധികൾ ഡോഗ്ര രാജാവിനെ കാണുകയും ഹർജി
സമർപ്പിക്കുകയും ചെയ്തു.

കേവലം തൊഴിലവസരങ്ങൾക്ക് വേണ്ടിയുള്ള വിലപേശ
ലായിരുന്നില്ല ഈ നീക്കങ്ങൾ - സ്വന്തം ഭരണാധികാരത്തിനു
വേണ്ടിയുള്ള ആദ്യശബ്ദങ്ങൾ കൂടിയാണവ. വിദ്യാസമ്പന്ന
രായ കാശ്മീരി ബ്രാഹ്മണർ 'കാശമീർ കാശ്മീരികൾക്ക്',
എന്ന മുദ്രവാക്യവും ഇതേ കാലഘട്ടത്തിൽ ഉയർത്തുകയുണ്ടായി
എന്നതു് ശ്രദ്ധേയമാണ്. മാത്രമല്ല, ഉദ്യോഗനിയമനങ്ങളോടൊ
പ്പം വിദ്യാഭ്യാസസൗകര്യങ്ങളുടെ പ്രശ്നം കൂടി ഉയർത്തുക വഴി
ഈ നീക്കങ്ങൾക്ക് കൂടുതൽ ജനകീയ അടിത്തറ കൈവരി
ക്കാനും കഴിഞ്ഞു.

1931-ൽ ഡോഗ്രാ ഏകാധിപത്യ ഭരണത്തിനെതിരെ ജന
ങ്ങൾ തുറന്ന യുദ്ധം പ്രഖ്യാപിച്ചു. അതേവർഷംതന്നെ മുസ്ലീം
കോൺഫ്രൻസ് രൂപീകരിക്കപ്പെടുകയും അവർ പ്രക്ഷോഭത്തി
ന്റെ നേതൃത്വം ഏറെറടുക്കയും ചെയ്തു. 1939-ൽ ജമ്മുകാശ്മീ
ർ ഭരണഘടനാ നിയമം പാസ്സാക്കപ്പെട്ടു. മന്ത്രിമാരുടെ സമിതി
യുടെ രൂപീകരണവും ഇതോടൊപ്പം നടന്നു. ഭരണഘടനയുടെ
വ്യാഖ്യാനത്തിനുള്ള അധികാരം പ്രസ്തുത സമിതിക്കായിരുന്നു.
മുസ്ലീം കോൺഫ്രൻസ് 1939-ൽ ജമ്മു കാശ്മീർ നാഷണൽ
കോൺഫ്രൻസ് എന്ന പേരിൽ പുന:സംഘടിപ്പിക്കപ്പെട്ടു. പേ
രിൽ ദേശീയ ഉള്ളടക്കം വന്നെങ്കിലും കാശ്മീർ ദേശീയ പ്രസ്
ലാനത്തെക്കുറിച്ച് വ്യക്തമായ നിലപാട് കൈക്കൊള്ളാൻ സം
ഘടനക്ക് കഴിഞ്ഞില്ല. 1941-ൽ നാഷണൽ കോൺഫ്രൻസ്
പിളർന്നത് "ഇന്ത്യയോ പാക്കിസ്ഥാനൊ" എന്ന പ്രശ്നത്തെ

ചൊല്ലിയായിരുന്നു. ഷെയ്ക്ക് അബ്ദുള്ളയുടെ നേതൃത്വത്തിലുള്ള വിഭാഗം ഇന്ത്യൻ നാഷണൽ കോൺഗ്രസ്സുമായും അബ്ബാസിന്റെ നേതൃത്വത്തിലുള്ള വിഭാഗം മുസ്ലീം ലീഗുമായും ഐക്യപ്പെടുന്ന സമീപനമാണ് സ്വീകരിച്ചത്. അബ്ബാസ് വിഭാഗം ജമ്മു കാശ്മീർ മുസ്ലീം കോൺഫ്രൻസ് എന്ന പേരു സ്വീകരിച്ചു. നാഷണൽ കോൺഫ്രൻസ് ഷെയ്ക്ക് അബ്ദുള്ളയുടെ നേതൃത്വത്തിൽ ഡോഗ്രാ ഭരണത്തിനെതിരായ സമരം തുടർന്നു.

1947-ൽ കാശ്മീരിന്റെ ഭാവിഭരണ സംവിധാനമെന്തായിരിക്കണമെന്ന പ്രശ്നം പൂർവ്വാധികം സജീവമായി. ഡോഗ്ര ഭരണം അവസാനിച്ചിരുന്നില്ല; എന്നാൽ അതിന്റെ അവസാനമടുത്തുവെന്നത് വ്യക്തമായിരുന്നു. പാക്കിസ്ഥാനുമായി ഐക്യപ്പെടുകയെന്നാഗ്രഹിച്ചിരുന്ന ഗണ്യമായൊരു വിഭാഗം കാശ്മീരിൽ ഉണ്ടായിരുന്നു - നാഷണൽ കോൺഫ്രൻസ് ഇന്ത്യാനുകൂല നിലപാടാണെടുത്തതെങ്കിലും രാജ്യരക്ഷ, വാർത്താ വിനിമയം, വിദേശ ബന്ധങ്ങൾ എന്നിവ പാക്കിസ്ഥാന് വിട്ടുകൊടുത്തുകൊണ്ട് ഒരു 'സ്വതന്ത്ര രാഷ്ട്ര' മായി സ്വന്തം ഭരണത്തിൽ ജമ്മു കാശ്മീരിനെ നിലനിർത്തുകയെന്നതാണ് ഡോഗ്രാ രാജാവ് ഹരിസിങ്ങ് ഇച്ഛിച്ചത്. ഈ സാഹചര്യത്തിലാണ് മുസ്ലീം കോൺഫ്രൻസ് കാശ്മീരികളല്ലാത്ത മുസ്ലീങ്ങളുടേയും സായുധരായ പത്താൻകാരുടെയും സഹായത്തോടെ താഴ്വരയിൽ പരക്കെ അക്രമം അഴിച്ചുവിടുന്നത്, കാശ്മീരിനെ സ്വന്തം ഘടകമാക്കുകയെന്ന ഉദ്ദേശത്തോടെ പാക്കിസ്ഥാനും സജീവമായി ഇടപെട്ടതായി പറയപ്പെടുന്നു. 1947 ഒക്ടോബറിൽ ഡോഗ്രാ രാജാവിനെ സ്ഥാനഭ്രഷ്ടനാക്കിയതായും മുസ്സാഫറാബാദ് തലസ്ഥാനമായി 'സ്വതന്ത്രകാശ്മീർ' സ്ഥാപിച്ചതായും മുസ്ലീം കോൺഗ്രഫറൻസ് പ്രഖ്യാപിച്ചു. പ്രക്ഷോഭം ഒതുക്കുന്നതിനായി ഹരിസിങ്ങ് ഇൻഡ്യയുടെ സഹായം അഭ്യർത്ഥിച്ചു എന്നാൽ ഇൻഡ്യയുമായി കൂടിച്ചേരാനുള്ള ഉടമ്പടിയിൽ ഒപ്പുവച്ചാലെ സൈനിക സഹായം ലഭ്യമാക്കൂ എന്ന നിലപാടാണ് ഇന്ത്യാ ഗവണ്മെന്റ് എടുത്തത്. ഹരിസിങ്ങ് ഉടമ്പടിയിൽ ഒപ്പുവെയ്ക്കുകയും ചെയ്തു. (ഹരിസിങ്ങിൽ സൈനീകസമർദ്ദം ചെലുത്തി കാശ്മീരിനെ ബലാൽക്കാരമായി ഇന്ത്യയോടുകൂട്ടിച്ചേർക്കാനായി പട്ടാളത്തെ നേരത്തെതന്നെ തയ്യാർ ചെയ്ത നിർത്തിയിരുന്നതായും പറയപ്പെടുന്നു. എന്തായാലും നൊടിയിടയിൽ ഇന്ത്യൻ സൈനികവ്യൂഹങ്ങൾ ശ്രീനഗറിലെത്തിയെന്നതിലും താഴ്വരയുടെ നിയന്ത്രണം ഏറ്റെടുത്തുവെന്നതിലും തർക്കമില്ല.

ചുരുക്കിപ്പറഞ്ഞാൽ പുറത്തുനിന്നുള്ള ആക്രമണത്തിനു മുന്നിൽ സ്തബ്ധരായ താഴ്വരയിലെ ജനങ്ങളുടെ വിഷമാവസ്ഥയെ മുതലെടുത്തുകൊണ്ട് സ്വന്തം ആധിപത്യം സ്ഥാപിക്കുകയാണ് ഇന്ത്യ ചെയ്തത്, നാഷണൽ കോൺഫ്രൻസ് ഇതിനു കൂട്ടുനിൽക്കയും ചെയ്തു. അങ്ങനെ പാക്കിസ്ഥാന്റെയും ഇന്ത്യയുടെയും അധീനതയിലുള്ള രണ്ടു ഖണ്ഡങ്ങളായി കാശ്മീർ വെട്ടി

മുറിക്കപ്പെട്ടുവെങ്കിലും, കാശ്മീരിനെ തങ്ങളുമായി സംയോജിപ്പിക്കുന്നതിൽ ധൃതികാണിക്കുന്നതു് ബുദ്ധിപൂർവ്വമായിരിക്കില്ലെന്നു രണ്ടു രാജ്യങ്ങളുടെയും ഭരണവർഗ്ഗങ്ങൾക്ക് വ്യക്തമായിരുന്നു. "ഇന്ത്യയുമായി പൂർണ്ണമായും സംയോജിക്കുന്ന കാര്യം ജനഹിതപരിശോധനയ്ക്കുശേഷം തീരുമാനിക്കേണ്ടതാണ് " എന്ന കാതലായ വകുപ്പ് ,കാശ്മീർ-ഇന്ത്യ ഉടമ്പടിയിലുണ്ട്. കൂടാതെ രാജ്യരക്ഷ, വാർത്താവിനിമയം, വിദേശബന്ധങ്ങൾ എന്നീ മൂന്നിനങ്ങളൊഴികെ എല്ലാ കാര്യത്തിലും കാശ്മീരിനു് പരപൂർണ്ണസ്വാതന്ത്ര്യവും ഉടമ്പടിയിൽ വാഗ്ദാനം ചെയ്യപ്പെട്ടിരുന്നു. ജമ്മുകാശ്മീരിന് പ്രത്യേകമായി ഒരു ഭരണഘടനാ നിർമ്മാണസഭയും ഭരണഘടനയും നിയമവ്യവസ്ഥയും പ്രധാനമന്ത്രിയും ഉണ്ടാവുമെന്നും ഉടമ്പടിയിൽ വ്യക്തമാക്കിയിരുന്നു.

എന്നാൽ ഉടമ്പടി വ്യവസ്ഥകൾ പാലിക്കുന്ന കാര്യത്തിൽ തുടക്കം മുതലേ ഒളിച്ചുകളി നടത്തുകയാണ് ഇന്ത്യ ചെയ്തത്. ഉടമ്പടിയിലൊപ്പുവെച്ച് വർഷം മൂന്നു കഴിഞ്ഞിട്ടും ഭരണഘടനാ നിർമ്മാണസഭ രൂപികരിക്കാത്ത സാഹചര്യത്തിൽ, അതിനുള്ള പൊതുതിരഞ്ഞെടുപ്പ് ഉടനെ നടത്തണമെന്നു് നാഷണൽ കോൺഫ്രൻസ് ആവശ്യപ്പെട്ടു. 1951-ൽ തിരഞ്ഞെടുപ്പു നടന്നു. 45 സീററുകളിലും നാഷണൽ കോൺഫ്രൻസ് എതിരില്ലാതെ വിജയിക്കുകയും ചെയ്തു. (ആദ്യം ഹിതപരിശോധന നടത്തണമെന്ന നിലപാടെടുത്ത പീപ്പിൾസ് ലീഗ് തെരഞ്ഞെടുപ്പിൽ പങ്കെടുക്കുകയുണ്ടായില്ല.) കാശ്മീർ ഭരണഘടന തയ്യാറാക്കുക, ഇന്ത്യയുമായി സംയോജിക്കണമൊ എന്നത് തീരുമാനിക്കുക തുടങ്ങിയ അതിപ്രധാന ചുമതലകളാണ് ഭരണഘടനാ നിർമ്മാണസഭയ്ക്കു് നിർവ്വഹിക്കാനുണ്ടായിരുന്നതു്. കാശ്മീർ പ്രധാനമന്ത്രിയായി ഷെയ്ക്ക് അബ്ദുള്ള തെരഞ്ഞെടുക്കപ്പെട്ടു.

പക്ഷെ, കാശ്മീർ ജനതയുടെ അവകാശങ്ങളെ ചവിട്ടിമെതിച്ചുകൊണ്ടായിരുന്നു ഇന്ത്യയുടെ തുടർന്നുള്ള നടപടികൾ. ജമ്മുകാശ്മീരിനെ ഇന്ത്യയിൽ ലയിപ്പിക്കണമെന്ന ആവശ്യമുന്നയിച്ചുകൊണ്ട് ജനസംഘം പ്രചരണമാരംഭിച്ചതു് ഇന്ത്യാഗവണ്മെൻറിന് തുണയായിത്തീരുകയും ചെയ്തു. നാഷണൽ കോൺഫ്രൻസിനെ ഇന്ത്യാവിരുദ്ധ സംഘടനയായും ഷെയ്ക്ക് അബ്ദുള്ളയെ പാക്കിസ്ഥാൻ ചാരനായും ജനസംഘം മുദ്രകുത്തി. കാശ്മീർ സ്വന്ത ഭരണഘടന ഉണ്ടാക്കുന്നതു തടയുകയെന്ന ലക്ഷ്യത്തോടെ 1953ൽ ഇന്ത്യ സർക്കാർ ഷെയ്ക്ക് അബ്ദുള്ളയെ അറസ്റ്റ് ചെയ്തു. പകരം ബക്ഷിഗുലാം മുഹമ്മദ് എന്ന "പാവ" യെ കാശ്മീർ പ്രധാനമന്ത്രിയായി അവരോധിക്കുകയും ചെയ്തു. എല്ലാ ജനാധിപത്യമര്യാദകളെയും ലംഘിക്കുന്ന തെരഞ്ഞെടുപ്പ് കൃത്രിമം കാണിച്ചുകൊണ്ടാണ് കോൺഗ്രസ്സ് ഗവണ്മെൻറുകൾ അവരോധിക്കപ്പെട്ടതു്. ജമ്മുകാശ്മീരിനെ പടിപടിയായി ഇന്ത്യയുമായി പൂർണ്ണമായും സംയോജിപ്പിക്കുകയെന്ന ലക്ഷ്യത്തോടെയായിരുന്നു ഇന്ത്യയുടെ ഓരോ നീക്കവും. ഇന്ത്യൻ ഭരണഘടന കാശ്മീരിനുകൂടി വിധേ

യുമാകുമെന്ന 1954-ൽ രാഷ്ട്രപതി പ്രഖ്യാപിച്ചു, 1947ലെ കാശ്മീർ-ഇന്ത്യാ ഉടമ്പടിയനുസരിച്ച് രാജ്യരക്ഷ, വാർത്താവിനിമയം, വിദേശബന്ധങ്ങൾ എന്നിവയിലിടപ്പെടാനെ ഇന്ത്യയ്ക്ക് അധികാരമുണ്ടായിരുന്നുള്ളൂ. എന്നാൽ പുതിയ ഉത്തരവോടെ മററ് സംസ്ഥാനങ്ങൾക്കെന്നപോലെ കേന്ദ്രലിസ്റ്റ് വിഷയങ്ങൾ കാശ്മീരിനും ബാധകമാക്കി. കൂടാതെ സംസ്ഥാനലിസ്ററിലെ വിഷയങ്ങള ലും ആവശ്യമെങ്കിൽ നിയമനിർമ്മാണം നടത്താനുള്ള അധികാരം കേന്ദ്രഗവണ്മെൻറിൽ നിക്ഷിപ്തമായി. ഇതോടെ 1947-ലെ ഉടമ്പടി വ്യവസ്ഥകൾ ഇന്ത്യാ പൂർണ്ണമായും തിരസ്കരിച്ചു. നാഷണൽ കോൺഫ്രൻസിനെ പൂർണ്ണമായി കീഴ്പ്പെടുത്തുന്നവിധം ധാരണയിലെത്തികൊണ്ടാണ് 1964-ൽ ഷെയ്ക്ക് അബ്ദുള്ള മോചിപ്പിക്കപ്പെട്ടത്. 1965-ൽ കാശ്മീരിലും പ്രധാനമന്ത്രിയെന്ന പേരിന് പകരം മുഖ്യമന്ത്രിയെന്നുപയോഗിക്കണമെന്ന് ഇന്ത്യ അനുശാസിച്ചു.

1947-ലെ സംഭവവികാസങ്ങളെത്തുടർന്ന് ഇന്ത്യയുടേയും പാക്കിസ്ഥാൻെറയും അധീനതയിലുള്ള രണ്ടുഖണ്ഡങ്ങളായി കാശ്മീർതാഴ്വര വെട്ടിമുറിക്കപ്പെട്ടതിനെക്കുറിച്ച് നേരത്തെ സൂചിപ്പിച്ചുവല്ലൊ. 1972-ലെ സിംല കരാറിലൂടെ ഇരുപക്ഷവും ഈ വിഭജനത്തിനു ഔദ്യോഗികാംഗീകാരം നൽകി. സിംല കരാറിലൂടെ ഉപഭൂഖണ്ഡത്തിലെ "സമാധനം" എന്ന പുകമറയിട്ടുകൊണ്ട് കാശ്മീരി ജനതയുടെ സ്വയം നിർണ്ണയാവകാശം നിഷേധിക്കുകയായിരുന്ന ഇന്ത്യയിലെയും പാക്കിസ്ഥാൻെറയും ഭരണവർഗ്ഗങ്ങൾ ചെയ്തത്. 1975-ൽ ഇന്ദിരഗാന്ധിയുമായി ചേർന്നൊപ്പുവെച്ച ഉടമ്പടിയിലൂടെ ഷെയ്ക്ക് അബ്ദുള്ള കാശ്മീരിനെ ഇന്ത്യയ്ക്ക് പൂർണ്ണമായും അടിയറവുവെച്ചു. ഈ ഉടമ്പടിയോടെ കാശ്മീർ ഇൻഡ്യയുടെ ഭരണഘടനാപരമായ അംശമായി പ്രഖ്യാപിക്കപ്പെട്ടു. ഇന്ന് കാശ്മീർ ദേശീയ പ്രക്ഷോഭകരുടെ ആക്രമണത്തിൽനിന്ന് സംരക്ഷണം നൽകാനായി ഷെയ്ക്ക് അബ്ദുള്ളയുടെ ശവകുടീരത്തിനു ഇൻഡ്യൻ പട്ടാളം കാവൽ നിൽക്കേണ്ട അവസ്ഥയിലേക്ക് കാര്യങ്ങളെത്തിച്ചത് ഈ ഉടമ്പടിയാണ്.

ജനഹിതപരിശോധന നടത്തുകയെന്ന ആവശ്യമുന്നയിച്ചുകൊണ്ട് പീപ്പിൾസ് ലീഗ്പോലുള്ള സംഘടനകൾ കേന്ദ്രീകരണത്തിനെതിരെ നടത്തിയ ചെറുത്തുനിൽപ്പ് പരാജയപ്പെടുകയാണുണ്ടായത്. അറുപതുകളുടെ അവസാനത്തിൽ അൽഫതാഹ് എന്ന സംഘടന ഇന്ത്യാസർക്കാരിനും അവരുടെ കാശ്മീരി കങ്കാണികൾക്കുമെതിരെ ഗൗരവമായ വെല്ലുവിളിതന്നെ ഉയർത്തി. പ്രധാനമായും നാഗരിക-വ്യാപാരി കുടുംബപശ്ചാത്തലമുള്ള യുവജനങ്ങളുടെ നേതൃത്വമായിരുന്ന അൽഫാതാഹിൻേറത്. പീപ്പിൾസ് ലീഗിൻെറ പിന്തുണയും അവക്കു ലഭിച്ചു. ഒരർത്ഥത്തിൽ ഇന്നത്തെ ജമ്മു-കാശ്മീർ വിമോചനമുന്നണി(ജെ.കെ.എൽ.എഫ്.)യുടെ മുന്നോടിയായിരുന്ന അൽഫതാഹ്. എന്നാൽ അതിഭീകരമായ ഭരണകൂട അടിച്ചമർത്തലിൽ സംഘടന ഏതാണ്ട് പൂർണ്ണമായും തകർന്നു

ഹിതപരിശോധന നടത്തുകയെന്ന ആവശ്യമുന്നയിച്ച പീപ്പിംസ് ലീഗിനെ പാക്ക് അനുകൂലനിലപാടിലേക്ക് കൊണ്ടെത്തിച്ചതും 1970-കളിലെ ഭരണകൂട ഭീകരതതന്നെയായിരുന്നു.

ചുരുക്കിപ്പറഞ്ഞാൽ പാക്കിസ്ഥാൻെറ കുത്തിത്തിരുപ്പല്ല, കാശ്മീരി ജനതയുടെ സ്വാതന്ത്ര്യം തട്ടിയെടുത്ത ഇന്ത്യയുടെ അടിച്ചമർത്തൽ നയങ്ങളോടുള്ള പ്രതിഷേധവും നഷ്ടപ്പെട്ട സ്വാതന്ത്ര്യം തിരിച്ചുപിടിക്കാനുള്ള കാശ്മീരി ജനതയുടെ ന്യായമായ അഭിലാഷങ്ങളുമാണ് അവരെ ഇന്ന് പ്രക്ഷോഭത്തിലെത്തിച്ചിട്ടുള്ളത്. ഇതോടൊപ്പം ഇൻഡ്യൻ ഭരണകൂടത്തിൻെറ നഗ്നമായ ഹിന്ദുപക്ഷപാതിത്വം അല്ലാ ടൈഗേഴ്സ് പോലുള്ള മതമൗലിക-തീവ്രവാദി സംഘടനകളിലേക്ക് ഒരു വിഭാഗം കാശ്മീരികളെ ആകർഷിക്കുന്നതിനും ഇടയായി. എന്നാൽ ഇന്നു കാശ്മീരിലുള്ള പ്രക്ഷോഭത്തിൻെറ പൂർണ്ണമായ ചിത്രം ലഭിക്കുന്നതിന് അതിൻെറ ഭൗതികാടിത്തറയെന്ത് എന്നതുകൂടി പരിശോധിക്കേണ്ടതുണ്ട്.

## സാമ്പത്തികഘടന

നൂററാണ്ടുകളിലൂടെ പ്രായേണ മാററമില്ലാതെ, നിലനിന്നുപോന്ന ഒരു സ്വയം സമ്പൂർണ്ണ സമ്പദ്‌വ്യവസ്ഥയായിരുന്നു കാശ്മീർ താഴ്‌വരയുടേത്, തങ്ങൾക്ക് ആവശ്യമായ നെല്ല് താഴ്‌വരയിൽതന്നെ ഉൽപാദിപ്പിക്കാൻ കാശ്മീരികൾക്ക് കഴിഞ്ഞിരുന്നു. കാർഷികവൃത്തിയുടെ അത്രതന്നെ പ്രധാനമായിരുന്നു ചെമ്മരിയാട് വളർത്തലും അതുമായി ബന്ധപ്പെട്ട ഷാൾ പരവതാനി തുടങ്ങിയവയുടെ നിർമ്മാണപ്രവർത്തനങ്ങളും. അതായത് ഭക്ഷ്യവിള ഉല്പാദനത്തിൽ അധിഷ്ഠിതമായ കാർഷികമേഖലയും, കരകൗശലവൈദഗ്ദ്ധ്യത്തിനു ഊന്നൽ നല്കുന്ന കുടിൽ – ചെറുകിടവ്യവസായങ്ങൾ അടങ്ങുന്ന വ്യവസായികമേഖലയും, തേയില, പഞ്ചസാര, ഉപ്പ് എന്നിവയായിരുന്നു ഇറക്കുമതി ചെയ്യേണ്ട സാധനങ്ങൾ. ഷാളുകൾ പരവതാനികൾ മുതലായവയായിരുന്നു കയററുമതി ഉല്പന്നങ്ങൾ, ഭൂമിശാസ്ത്രപരമായ തുടർച്ചയ്ക്കനുസരിച്ച് വ്യാപാരബന്ധങ്ങളും വടക്കുപടിഞ്ഞാറൻ ഏഷ്യ ആയിട്ടായിരുന്നു. അതുകൊണ്ടുതന്നെ 1947-ൽ ഇൻഡ്യയുമായി ചേരേണ്ടിവന്നതു് കാശ്മീരിൻെറ സമ്പദ്‌വ്യവസ്ഥയ്ക്ക് ഏററ കനത്ത ആഘാതമായിരുന്നു.

60-കളിലെ ഹരിതവിപ്ലവ പരിപാടി നടപ്പാക്കിയതോടെയാണ് കാശ്മീർ താഴ്‌വരയിൽ പഴവൃക്ഷകൃഷി ലഭിച്ചിട്ടുള്ളത്. അതോടെ കാശ്മീർ അഖിലേൻഡ്യാ വിപണിയുമായി അഭേദ്യമായി സംയോജിക്കപ്പെട്ടു കഴിഞ്ഞു. പഴവ്യാപാരത്തിൻെറ കുത്തക പഞ്ചാബ്, ദൽഹി എന്നിവിടങ്ങളിലെ വ്യാപാരികൾക്കായിത്തീർന്നു. തങ്ങളുടെ ഉൽപന്നങ്ങൾ ചുരുങ്ങിയ വിലയ്ക്കു് തട്ടിയെടുക്കുന്ന ഇൻഡ്യൻ വ്യാപാരികളെ കാശ്മീരികൾ ചൂഷകരായി തിരിച്ചറിഞ്ഞിട്ടുണ്ട്,

ടൂറിസത്തിന കാശ്മീർ സമ്പദ്‌വ്യവസ്ഥയിൽ നിർണ്ണായക സ്ഥാനമാണുള്ളത്. സീസണിൽ വലിയൊരു വിഭാഗം കാശ്മീരുകാർക്ക് തൊഴിലും വരുമാനവും ഉറപ്പുവരുത്തിയിരുന്ന ടൂറിസ്റ്റ് വ്യവസായം. പക്ഷെ, ഇന്നത് ഇൻഡ്യൻ ഫൈവ് സ്റ്റാർ ഗ്രൂപ്പുകളുടെ കൈകളിലേയ്ക്ക് വീണുകഴിഞ്ഞിരിക്കുകയാണ്.

വ്യാപാരത്തിലും ടൂറിസത്തിലുമെല്ലാം കാശ്മീരിനു പുറത്തുള്ളവരുടെ ആധിപത്യം, വളരെ പ്രകടമായിതീർന്നിട്ടുള്ളതുപോലെ ജമ്മുകാശ്മീരിലെ മൊത്തം ഭരണത്തിൽ ജമ്മുഹിന്ദുകൾക്കുള്ള ആധിപത്യവും കാശ്മീരികളുടെ അസംതൃപ്തിയ്ക്ക് കാരണമായിട്ടുണ്ട്. ജമ്മുകാശ്മീരിലെ മൊത്തം ജനസംഖ്യയിൽ മുസ്ലീങ്ങൾ 64ശതമാനവും ഹിന്ദുക്കൾ 32 ശതമാനവുമായിരിക്കുമ്പോൾ, ഗസററഡ് റാങ്കിലും മററും ഹിന്ദുക്കൾ ഭൂരിഭാഗവും കയ്യടക്കിയിരിക്കുന്നു. അതേസമയം, ഏററവും താഴ്ന്ന ക്ലാസ് 4 വിഭാഗത്തിൽ ഉദ്യോഗങ്ങളിൽ മുസ്ലീങ്ങൾ ഭൂരിപക്ഷവും നിയമിക്കപ്പെട്ടിരിക്കുന്നു, സർക്കാർ സ്ഥിതിവിവരണകണക്കുകൾ തന്നെ ഇതു് വ്യക്തമാക്കുന്നു. ഐ. എ. എസ്. ഉദ്യോഗസ്ഥന്മാർ 90 ശതമാനവും പുറത്തുനിന്നുള്ളവരാണ്, ഇതെല്ലാം കാശ്മീരികൾക്കിടയ്ക്ക് തങ്ങൾക്കെതിരായ വിവേചനത്തെക്കുറിച്ചുള്ള ബോധം ശക്തിപ്പെടുത്താൻ സഹായകമായിരിക്കുന്നു,

## ഒരു ദേശീയ സമരം

ഇന്ത്യയിൽ ഇന്നു വളർന്നുകൊണ്ടിരിക്കുന്ന ദേശീയ സമരങ്ങളുടെ പൊതുധാരയിൽ തന്നെയാണ് കാശ്മീരുമെന്നു് കാണാൻ പ്രയാസമില്ല. അതേസമയം ഏററവും കടുത്ത രാഷ്ട്രീയ വഞ്ചനയ്ക്ക് വിധേയരായവരെന്ന നിലയ്ക്ക് ഏററവും തീക്ഷ്ണമായ ദേശീയവികാരം അവരിൽ വളർന്നുവന്നതും സ്വാഭാവികമായിരുന്നു. വളർച്ചയെത്തിയ തനതായ ഭാഷയും സംസ്ക്കാരവും ചരിത്രപാരമ്പര്യവുമുള്ള ഓരോ ജനതയ്ക്കും സ്വന്തം ഭാഗധേയം തീരുമാനിക്കാനുള്ള സ്വയം നിർണ്ണയാവകാശം നിഷേധിക്കപ്പെടുന്ന സാഹചര്യത്തിലാണ് ദേശീയ സമരങ്ങൾ വളർന്നുവരുന്നതു് വിവിധ ദേശീയതകളുടെ വളർച്ചയെ തടസ്സപ്പെടുത്തികൊണ്ടു് ചിലവയെ വെട്ടിമുറിച്ചും മററു ചിലവയെ ബലം പ്രയോഗിച്ച് ഐക്യപ്പെടുത്തിയും ബ്രിട്ടീഷുകാർ സൃഷ്ടിച്ച കൃത്രിമമായ അടിച്ചേല്പ്പിക്കപ്പെട്ട ഐക്യമാണ് ഇന്ത്യൻ ഭരണാധികാരികൾ തുടർന്നുപോരുന്നതു്. കുത്തകമുതലാളിമാരെയും അവരുടെ സാമ്രാജ്യത്വ യജമാനന്മാരെയും തടിച്ചുകൊഴുപ്പിക്കാൻ മാത്രമാണ് ഈ ഐക്യം ഇതുവരെ ഉപകരിക്കപ്പെട്ടിട്ടുള്ളതു്. വിവിധ ജനവിഭാഗങ്ങൾ ഈ യഥാർത്ഥ്യം തിരിച്ചറിഞ്ഞുകൊണ്ടിരിക്കുകയാണ്. ആസാമും പഞ്ചാബും ഝാർഖണ്ഡുമെല്ലാം ഈ അവസ്ഥയുടെ പ്രതിഫലനമാണ്. ഇന്നു് ഇന്ത്യൻ

രാഷ്ട്രീയത്തിൽ ഉണ്ടായികൊണ്ടിരിക്കുന്ന ധ്രുവീകരണം ഇത്തരം സമരങ്ങളിലൂടെ ഉയർന്നു വരുന്ന ദേശീയ വിമോചനശക്തികൾ ഒരു വശത്തും അവയെ അടിച്ചമർത്തി അഖണ്ഡത നിലനിർത്താൻവേണ്ടി എന്തും ചെയ്യാൻ മടിക്കാത്ത കുത്തകശക്തികൾ മറുവശത്തും ആയികൊണ്ടുള്ള ഒന്നാണ്. ഇത്തരമൊരു ധ്രുവീകരണത്തിന്റെ ഏററവും ശക്തമായ പ്രതീകമാണ് ഇന്ന് കാശ്മീർ. ഇന്ന് ഇന്ത്യൻ രാഷ്ട്രീയത്തിൽ ഉയർന്നുവന്നുകൊണ്ടിരിക്കുന്ന ജനാധിപത്യത്തിന്റെയും സ്വാതന്ത്ര്യത്തിന്റെയും കാതലായ പ്രശ്നങ്ങൾതന്നെയാണ് ഏററവും ശക്തമായ രൂപത്തിൽ ഇന്ന് കാശ്മീർ ഉയർത്തുന്നത്.

## ജമ്മുകാശ്മീർ വിമോചനമുന്നണി

മക്ബുൽഭട്ടിന്റെ രക്തസാക്ഷിത്വത്തിലൂടെ ജനശ്രദ്ധ പിടിച്ചുപററിയ ജമ്മുകാശ്മീർ ലിബറേഷൻഫ്രണ്ട്, ഇന്ന് കാശ്മീരിജനതയുടെ ആഗ്രഹാഭിലാഷങ്ങളുടെ ശക്തനായ വക്താവായി മാറിയിരിക്കുന്നു. പാക് അധീന കാശ്മീരും ഇന്ത്യൻ അധീന കാശ്മീരും ചേർത്ത് ഒരുസ്വതന്ത്ര ജമ്മു കാശ്മീർ രൂപീകരിക്കുന്നതിനുവേണ്ടിയാണ് ജെ. കെ. എൽ. എഫ്. നിലകൊള്ളുന്നത്. മതേതരവും ജനാധിപത്യപരവുമായ ദേശീയ സ്വാതന്ത്ര്യത്തിന്റെ പ്രശ്നമാണ് അവർ ഉന്നയിക്കുന്നത്. അതുകൊണ്ടാണ്, ആഭ്യന്തരമന്ത്രിയുടെ മകൾ റൂബിയയുടെ മോചനത്തിന് പകരമായി മോചിപ്പിക്കപ്പെട്ട മുന്നണി പ്രവർത്തകർക്ക് കാശ്മീരി ജനത ഒന്നടങ്കം വരവേല്പ് നൽകിയത്. തുടന്ന് അഭൂതപൂർവ്വമായ രീതിയിൽ ഉണ്ടായ ജനകീയ മുന്നേററം ജെ. കെ. എൽ എഫ്. പ്രവത്തകരെ തന്നെ അമ്പരിപ്പിച്ചുകളഞ്ഞു. സ്വാതന്ത്ര്യത്തിനുവേണ്ടി ജനങ്ങൾക്കിടയിൽ വളന്നുവന്നിരുന്ന ഇച്ഛാശക്തി അപ്രതീക്ഷമായാണ് പൊട്ടിപുറപ്പെട്ടതെന്നു മാത്രം.

എന്നാൽ ജെ. കെ. എൽ. എഫിന്റെ സമീപനത്തിൽനിന്ന് ഭിന്നമായി മതമൗലീക വാദ നിലപാടിൽ നിന്നു കൊണ്ടും അല്ലാതെയും പാക്കിസ്ഥാനിൽ ചേരണമെന്നു് വാദിക്കുന്ന പല ഗ്രൂപ്പുകളും ഇപ്പോൾ ഉയന്നുവന്നിട്ടുണ്ട്. പക്ഷെ, അവയ്ക്ക് വ്യാപകമായ ജനപിന്തുണയില്ലെന്നും, അവർ നടത്തുന്ന വർഗ്ഗീയ സമീപനത്തോടുകൂടിയ അക്രമങ്ങൾക്ക് പൊതുവിൽ കാശ്മീരി ജനത അനുകൂലമല്ലെന്നും നിഷ്പക്ഷനിരീക്ഷകരായ പലരും റിപ്പോർട്ടുചെയ്തുകഴിഞ്ഞിട്ടുണ്ട്. കാശ്മീർ പ്രശ്നത്തിൽ മുൻകൈ എടുക്കാനുള്ള കമ്മിററി (Committee for Initiative Kashmir) നിയമിച്ച ഒരുനാലംഗ അന്വേഷണസംഘം നടത്തിയ വിശദമായ റിപ്പോർട്ട് പ്രസിദ്ധീകരിക്കപ്പെട്ടുകഴിഞ്ഞിട്ടുണ്ട് ജെ. കെ. എൽ. എഫിന്റെ ജനാധിപത്യപരമായ സമീപനത്തെ പരാജയപ്പെടുത്താനായി,

പാക് അനുകൂലഗ്രൂപ്പുകളുടെ അക്രമപ്രവർത്തനങ്ങൾ മാത്രം റിപ്പോർട്ടുചെയ്യുകയും, അവയെഉപയോഗിച്ച് പിളർപ്പുണ്ടാക്കാൻ ശ്രമിക്കുകയുമാണ് കേന്ദ്രഗവണ്മെൻറ് ചെയ്തുകൊണ്ടിരിക്കുന്നതത്രെ. ബംഗ്ലാദേശ് രൂപീകരണകാലത്തും സിലോണിലുമെല്ലാം പയററിതെളിഞ്ഞ RAW എന്ന സർക്കാരിൻെറ ചാരസംഘടനയാണ് ഇത്തരം പ്രവർത്തനങ്ങൾക്കു് നേതൃത്വം നൽകുന്നതെന്നും ചൂണ്ടിക്കാണിക്കപ്പെട്ടിരിക്കുന്നു.

പാക്കിസ്ഥാനിൽനിന്ന് പണ്ട് കിഴക്കൻബംഗാൾ വേറിട്ടുപോയതുപോലെ (ഇന്ത്യയുടെ ഇടപെടൽ അതിൽ പ്രധാനപങ്ക് വഹിച്ചുവെങ്കിലും) ഇന്നു് സിന്ധികളും ബലൂചികളും പത്താൻകാരും പാക്കിസ്ഥാനിൽനിന്നു് സ്വാതന്ത്ര്യത്തിനുവേണ്ടി സമരംചെയ്തുകൊണ്ടിരിക്കുകയാണ്. ഇത്തരമൊരു സാഹചര്യത്തിൽ, ഇങ്ങനെ തകർച്ചയെ നേരിട്ടുകൊണ്ടിരിക്കുന്ന പാക്കിസ്ഥാനിലേയ്ക്ക് പോയി ചേരാൻ, രാഷ്ട്രീയ പ്രബുദ്ധരായിക്കൊണ്ടിരിക്കുന്ന കാശ്മീരി ജനത ചിന്തിക്കാത്തതു് സ്വഭാവികം മാത്രമാണ്. അസർബൈജാൻകാരും ലിത്വേനിയക്കാരുമെല്ലാം സോവിയററുയൂണിയനിൽനിന്ന് സ്വാതന്ത്ര്യത്തിനുവേണ്ടി പൊരുതിക്കൊണ്ടിരിക്കുന്ന ഇന്നത്തെ കാലത്തു് ഞങ്ങൾക്കെന്തുകൊണ്ടു് അതിനർഹതയില്ല എന്നു് സാധാരണക്കാരായ കാശ്മീരികൾ ചോദിക്കുന്നതു് പുതിയ ലോകസാഹചര്യത്തിൻെറ പ്രതിഫലനം കൂടിയാണ്.

## ഇന്ത്യൻ അടിച്ചമർത്തൽ

കാശ്മീർ താഴ്വരയിൽ തിളച്ചുമറിയുന്ന ജനമുന്നേററത്തെ തടഞ്ഞുനിർത്താനായി, കേന്ദ്രസർക്കാർ സ്വീകരിച്ചുകൊണ്ടിരിക്കുന്നതു് മൃഗീയമായ അടിച്ചമർത്തൽ നയമാണെന്നു്, മുകളിൽ പറഞ്ഞതുപോലത്തെ അന്വേഷണസംഘങ്ങളുടെ റിപ്പോർട്ടുകൾ വ്യക്തമായി തെളിയിക്കുന്നു. പതിനായിരങ്ങൾ പങ്കെടുക്കുന്ന പ്രകടനങ്ങൾക്കുനേരെ, നിഷ്കരുണം നിറയൊഴിച്ച് അസംഖ്യംപേരെ കൊലപ്പെടുത്തുന്ന സംഭവങ്ങളാണ് ദിവസേന ഉണ്ടായിക്കൊണ്ടിക്കൊണ്ടിരിക്കുന്നതു്. ഇത്തരം ആക്രമങ്ങളെക്കുറിച്ചും സി. ആർ പി. യും ബി. എസ് എഫും കൂടി നടത്തികൊണ്ടിരിക്കുന്ന കൊടും ക്രൂരതകളെക്കുറിച്ചും, പല അന്വേഷണറിപ്പോർട്ടുകളും, വിശദമായ തെളിവുകളടക്കം പ്രസിദ്ധീകരിച്ചു കഴിഞ്ഞിട്ടുണ്ട്. സമാധനപരമായ പ്രക്ഷോഭങ്ങൾക്കു നേരെയുള്ള ഇത്തരം അടിച്ചത്തൽ നയമാണ്, 'ഇന്ത്യൻ നായ്ക്കൾ തിരിച്ചുപോവുക' എന്ന മുദ്രവാക്യത്തെ പൂർവ്വാധികം ശക്തിപ്പെടുത്തിപെടുത്തിക്കൊണ്ടിരിക്കുന്നതു്. ജനങ്ങൾക്കുനേരെ അർദ്ധസൈനീക വിഭാഗങ്ങൾ നടത്തികൊണ്ടിരിക്കുന്ന അതിക്രമങ്ങളെ മൂടി

വെയ്ക്കുകയും, പാക് അനുകൂല ഭീകരപ്രവർത്തകർ നടത്തുന്ന ഒററപ്പെട്ട ആക്രമണങ്ങൾ മാത്രം റിപ്പോർട്ട് ചെയ്ത് ജനങ്ങളെ മുഴുവൻ കബളിപ്പിക്കാനാണ് സർക്കാർ മാധ്യമങ്ങളും അഖണ്ഡതാവാദികളും കിണഞ്ഞു ശ്രമിച്ചുകൊണ്ടിരിക്കുന്നത്.

ഹിന്ദുപക്ഷപാതിയായ ഗവർണ്ണർ ജഗ്മോഹൻ കാശ്മീർ പ്രശ്നത്തെ ഹിന്ദു-മുസ്ലീം സംഘർഷമാക്കി മാററാനും, കാശ്മീർ താഴ്വരയിൽനിന്ന് ഹിന്ദു ഉദ്യോഗസ്ഥന്മാരെയും മററും ജമ്മുവിലേക്ക് സർക്കാർ ചിലവിൽ മാററി പാർപ്പിച്ചുകൊണ്ട്, പ്രക്ഷോഭത്തിന്റെ ഗതി തിരിച്ചുവിടാനുമാണ് ശ്രമിക്കുന്നത്. ജനങ്ങളുടെ സ്വാതന്ത്ര്യവാഞ്ഛയെ മെഷീൻഗണ്ണുകൊണ്ട് തകർത്തുകളയാമെന്ന് വ്യാമോഹിക്കുന്ന ഇന്ത്യൻ ഭരണാധികാരികൾ, ശ്രീലങ്കയിൽനിന്ന് ലജ്ജാകരമായി തിരിച്ചുപോരേണ്ടിവന്ന ഇന്ത്യൻസേനയുടെ അനുഭവത്തിൽനിന്നുപോലും പാഠം പഠിക്കാൻ വിസമ്മതിക്കുന്നവരാണ്,

കാശ്മീരിന്റെ മറ ഉപയോഗിച്ച് ഒരു യുദ്ധം കുത്തിപ്പൊക്കി ഇന്ത്യയിലെയും പാക്കിസ്ഥാനിലെയും ഭരണാധികാരികൾ തങ്ങൾ നേരിടുന്ന രാഷ്ട്രീയ വെല്ലുവിളികളെ മറികടക്കാൻ ശ്രമം ആരംഭിച്ചിരിക്കുകയാണ്. ഇതോടൊപ്പമാണ് മുസ്ലീം വിരുദ്ധ വികാരം ഇളക്കിവിട്ടുകൊണ്ട് ഇന്ത്യയെ ഹിന്ദുരാഷ്ട്രമാക്കി മാനുള്ള ഗൂഢാലോചനക്ക് ആക്കം കൂട്ടാനാണ് ഹിന്ദുവർഗ്ഗീയവാദികൾ ശ്രമിച്ചുകൊണ്ടിരിക്കുന്നത്. ഇത്തരം ഗൂഢാലോചനകളെ തുടർന്നുകാട്ടാനും പരാജയപ്പെടുത്താനും, കാശ്മീരി ജനതയുടെ ന്യായമായ സ്വാതന്ത്ര്യപോരാട്ടത്തിന് പിന്തുണ നൽകാനും എല്ലാ ജനാധിപത്യവാദികളും പുരോഗമനശക്തികളും മുന്നോട്ടുവരേണ്ട സന്ദർഭമാണിത്.



□ സ്വാതന്ത്ര്യത്തിനുവേണ്ടിയുള്ള കാശ്മീരി ജനതയുടെ ന്യായമായ സമരത്തെ പിന്തുണക്കുക.

□ ഇന്ത്യയിലെയും പാക്കിസ്ഥാനിലേയും ഭരണവർഗ്ഗങ്ങളുടെ യുദ്ധഗൂഢാലോചനകളെ തുറന്നുകാട്ടുകയും പരാജയപ്പെടുത്തുകയും ചെയ്യുക.

□ അതിർത്തിക്കിപ്പുറത്തെ ശത്രുവായ ഇന്ത്യൻ ഭരണകൂടത്തെ പരാജയപ്പെടുത്താനായി ദേശീയ വിമോചന സമരങ്ങൾ ശക്തിപ്പെടുത്തുക.

സി.ആർ.സി, സിപി.ഐ. (എം എൽ)

വില 1 രൂപ